■ കവർസ്റ്റോറി

**കെ. രാജേശ്വരി**

# സബർമതി ഭൂകമ്പമാണ്

**1969** സെപ്റ്റംബർ 18. മഹാത്മാഗാന്ധിയുടെ ജന്മശതാബ്ദിക്ക് കേവലം രണ്ടാഴ്ച ശേഷിക്കുമ്പോഴാണ് സ്വതന്ത്ര ഇന്ത്യയിൽ അന്നോളമുണ്ടായ ഏറ്റവും രൂക്ഷമായ വർഗീയലഹളയുണ്ടായത്. അതും ഹിന്ദു-മുസ്ലിം മൈത്രിക്കായി സ്വജീവൻ ബലിയർപ്പിച്ച രാഷ്ട്രപിതാവിന്റെ സ്വന്തം നാട്ടിൽ, വളരെക്കാലം അദ്ദേഹത്തിന്റെ താമസസ്ഥലമായിരുന്ന അഹ്മദാബാദിൽ.

1965 മുതൽക്കെങ്കിലും ഗുജറാത്തിലെ സാമുദായിക സമാധാനം വെല്ലുവിളികളെ നേരിടുകയായിരുന്നു. ആ വർഷമുണ്ടായ ഇന്ത്യ-പാക്കിസ്ഥാൻ യുദ്ധം സ്ഥിതിഗതികൾ വഷളാക്കി. ഏപ്രിൽമാസത്തിൽ കച്ചിലെ ചതുപ്പുനിലങ്ങൾ പാക്കിസ്ഥാൻ കൈയേറിയതോടെയാണ് യുദ്ധത്തിലെ തിരശ്ശീല ഉയരുന്നത്. അന്നത്തെ ഗുജറാത്ത് മുഖ്യമന്ത്രി ബൽവന്ത്റായ് മേത്ത പാക്കിസ്ഥാന്റെ ആക്രമണത്തിൽ വിമാനം തകർന്നു മരിച്ചത് വലിയ കോളിളക്കമുണ്ടാക്കി. യുദ്ധകാലത്ത് ഒട്ടേറെ മുസ്ലിംകളെ ദേശരക്ഷാനിയമമുപയോഗിച്ച് കരുതൽതടങ്കലിൽ പാർപ്പിച്ചു. മുസ്ലിംകളെല്ലാം പാക്കിസ്ഥാൻ ചാരന്മാരാണെന്ന് തൽപരകക്ഷികൾ പ്രചരിപ്പിച്ചു. ഗവർണറായിരുന്ന നവാബ് മെഹ്ദി, നവാസ് ജംഗിനെപ്പറ്റിവരെ ആക്ഷേപമുണ്ടായി.

1939 മുതൽ ഗുജറാത്തിൽ ആർ.എസ്.എസ് ശാഖകൾ പ്രവർത്തിക്കുന്നുണ്ട്. അറുപതുകളിൽ ആർ.എസ്.എസ് പ്രവർത്തനം ശക്തമായി. നഗരങ്ങളിലെ മധ്യവർഗക്കാരിലും ബുദ്ധിജീവികളിലും ജനസംഘം പിടിമുറുക്കി. 1966ൽ ജനസംഘത്തിന്റെ നേതൃത്വത്തിൽ നടന്ന ഗോവധനിരോധ സമരം രാജ്യവ്യാപകമായി സാമുദായിക സംഘർഷമുണ്ടാക്കി. 1966ലെ ഗാന്ധിജയന്തിദിനത്തിൽ മഹാരാഷ്ട്രയിലെ വാഷിമിൽ ഗോസംരക്ഷണജാഥക്കുനേരെ കല്ലേറുണ്ടായി. ഗോസംരക്ഷകർ തിരിച്ചടിച്ചു; കത്തിക്കുത്തായി. പൊലീസ് വെടിവെപ്പിൽ 11 പേർ പരലോകപ്രാപ്തരായി.

1967ലെ തെരഞ്ഞെടുപ്പിൽ മുസ്ലിംകൾ കോൺഗ്രസിനെ കൈയൊഴിഞ്ഞു. കോൺഗ്രസ് സർക്കാറിന്റെ ചിറ്റമ്മനയത്തെ കഠിനമായി അപലപിച്ച മുസ്ലിം മജ്ലിസെ മുശാവറ സ്വതന്ത്ര പാർട്ടിയെ പിന്താങ്ങാൻ തീരുമാനിച്ചു. മിക്ക സംസ്ഥാനങ്ങളിലും സ്വതന്ത്ര പാർട്ടി ഭാരതീയ ജനസംഘവുമായി ധാരണയുണ്ടാക്കിയാണ് മൽസരിക്കുന്നത് എന്നകാര്യം മുശാവറ ഗൗനിച്ചില്ല. കോൺഗ്രസിന് കനത്ത തിരിച്ചടിയുണ്ടായി. ബീഹാറിലും മധ്യപ്രദേശിലും പഞ്ചാബിലും ജനസംഘത്തിന് പങ്കാളിത്തമുള്ള സർക്കാറുകളുണ്ടായി. ഇന്ത്യൻ പാർലമെൻറിൽ സ്വതന്ത്ര പാർട്ടിക്ക് 44ഉം ജനസംഘത്തിന് 35ഉം അംഗങ്ങളായി. (പിരിച്ചുവിട്ട സഭയിൽ ജനസംഘക്കാർ 12 പേരായിരുന്നു). ഗുജറാത്തിൽ കുറഞ്ഞ ഭൂരിപക്ഷത്തോടെ കോൺഗ്രസ് അധികാരം നിലനിറുത്തി. ജനസംഘത്തിനും ഏതാനും അംഗങ്ങളെ കിട്ടി.

ജംഇയ്യത്തുൽ ഉലമയുടെ ആഭിമുഖ്യത്തിൽ 1968 ജൂൺ രണ്ടിന് അഹ്മദാബാദിൽ നടന്ന സമ്മേളനത്തിൽ, അലിഗർ സർവകലാശാലയുടെ സ്വഭാവത്തിൽ മാറ്റംവരുത്തരുതെന്നും സർക്കാർ ഉദ്യോഗസ്ഥരായ മുസ്ലിംകൾക്ക് വെള്ളിയാഴ്ചത്തെ പ്രാർഥനക്ക് പ്രത്യേക സൗകര്യം ചെയ്തുകൊടുക്കണമെന്നും ആവശ്യപ്പെട്ട് പ്രമേയങ്ങൾ പാസായതും ചിലർക്ക് പിടിച്ചില്ല. പ്രമേയങ്ങളെ അപലപിച്ചുകൊ



ണ്ടുള്ള ലേഖനങ്ങൾ പത്രങ്ങളിൽ നിറഞ്ഞു. ഗുരുജി ഗോൾവാൾക്കർ അഹ്മദാബാദിൽ വന്ന് ഹിന്ദുരാഷ്ട്രത്തിൻെറ പ്രസക്തിയെയും പ്രാധാന്യത്തെയും പറ്റി ദീർഘമായി പ്രസംഗിച്ചു.

ജറൂസലമിലെ അൽ അഖ്സ പള്ളിയിൽ നടന്ന ആക്രമണത്തിൽ പ്രതിഷേധിച്ച് 1969 സെപ്റ്റംബർ ആദ്യവാരത്തിൽ ഗുജറാത്തിലെമ്പാടും പ്രകടനങ്ങൾ നടന്നു. ഇസ്ലാമിനെ തൊട്ടാൽ തൊട്ടവനെ തട്ടും (ജോ ഇസ്ലാം സേ തക്രേഗാ ദുനിയാ സേ മിൽ ജായേഗാ) എന്ന മട്ടിൽ പ്രകോപനപരമായ മുദ്രാവാക്യങ്ങൾ മുഴങ്ങി. തൊട്ടുപിന്നാലെ, ജനസംഘനേതാവ് പ്രൊഫ. ബാൽരാജ് മഥോക് ഗുജറാത്തിൽ പ്രസംഗപര്യടനം നടത്തി. 1965ലെ യുദ്ധകാലത്ത് പാക്കിസ്ഥാൻ ദ്വാരകയിലെ ക്ഷേത്രം ആക്രമിച്ചപ്പോൾ ഒരക്ഷരം മിണ്ടാത്തവരാണ് ഇപ്പോൾ അനേകം മൈൽ അകലെയുള്ള പള്ളിയെപ്പറ്റി ഒച്ചപ്പാടുണ്ടാക്കുന്നത് -മഥോക് ആക്ഷേപിച്ചു.

സെപ്റ്റംബർ 18ന് വൈകീട്ട് രണ്ടു ഹിന്ദു സന്ന്യാസിമാർ തെളിച്ചുകൊണ്ടുപോയ കന്നുകാലിക്കൂട്ടത്തിൽനിന്ന് ഒരു പശു വിരണ്ടോടി ഒരു മുസ്ലിം സ്ത്രീയെയും രണ്ടു കുട്ടികളെയും തട്ടിമറിച്ചിട്ടതായിരുന്നു ലഹള തുടങ്ങാനുള്ള പ്രകോപനം. ചില മുസ്ലിം യുവാക്കൾ സ്ത്രീയുടെ പക്ഷം ചേർന്ന് വക്കാണത്തിന് ചെന്നപ്പോൾ സന്ന്യാസികൾ ജീവനും കൊണ്ടോടി. അവർ സമീപത്തുള്ള ജഗന്നാഥ ക്ഷേത്രത്തിൽ അഭയം തേടിയപ്പോൾ ക്ഷേത്രത്തിനു നേർക്കായി കല്ലേറ്. 13 സന്ന്യാസികൾക്ക് പരിക്കേറ്റു; ക്ഷേത്രത്തിനും കേടുപാടുകൾ സംഭവിച്ചു.

പിറ്റേദിവസത്തെ പത്രങ്ങൾ അതിശയോക്തിപരവും പ്രകോപനപരവുമായ വാർത്തകൾ പ്രസിദ്ധീകരിച്ചു. ഉച്ചയായപ്പോഴേക്കും മതിലുകളിലെങ്ങും പോസ്റ്ററുകൾ പ്രത്യക്ഷപ്പെട്ടു. കടകൾ അടഞ്ഞു. ഫാക്ടറികൾ പ്രവർത്തനം നിറുത്തി. ക്രിമിനൽ നടപടി നിയമത്തിലെ 144ാം വകുപ്പുപ്രകാരം നിരോധാജ്ഞ പ്രഖ്യാപിച്ചു. നിരോധാജ്ഞ തൃണവത്കരിച്ച് ഹിന്ദു ധർമരക്ഷാ സമിതി പൊതുസമ്മേളനം നടത്തി. മുസ്ലിം വിരുദ്ധ മുദ്രാവാക്യങ്ങൾ മുഴങ്ങി. ആ രാത്രിതന്നെ കലാപം പൊട്ടിപ്പുറപ്പെട്ടു. മുസ്ലിംകളുടെ കടകൾ കൊള്ളയടിക്കുകയോ കത്തിക്കുകയോ ചെയ്തു. ജനസംഘക്കാർക്കായിരുന്നു നേതൃത്വമെങ്കിലും കോൺഗ്രസുകാരും സ്വതന്ത്ര പാർട്ടിക്കാരും (മുരാവറ നീണാൾ വാഴട്ടെ!) ലഹളയിൽ തങ്ങളുടെ പങ്ക് ഭംഗിയായി നിർവഹിച്ചു. സബ്കോ സമ്മതി ദേ ഭഗ്വാൻ എന്ന പ്രാർഥനയോടെ പൊലീസുകാർ കൈകെട്ടിനിന്നു. ശുദ്ധ ഗാന്ധിയനും മൊറാർജി ഭായിയുടെ ഉറ്റ അനുചരനുമായ ഹിതേന്ദ്ര ദേശായിയായിരുന്നു അന്നത്തെ ഗുജറാത്ത് മുഖ്യൻ. അഹ്മദാബാദ് കത്തിയെരിയുമ്പോൾ ദേശായി കാലിന്മേൽ കാലും കയറ്റി അനങ്ങാതെയിരുന്നു (അദ്ദേഹത്തിന് വീണവായന അറിയില്ലായിരുന്നു). ലഹള തുടങ്ങിയ ഉടനെ അടിച്ചമർത്തിയിരുന്നെങ്കിൽ ഹൈന്ദവവികാരം മുതലെടുത്ത് പിന്നത്തെ തെരഞ്ഞെടുപ്പിൽ ജനസംഘം അധികാരത്തിൽ വന്നേനെയെന്നാണ് ഒരു കോൺഗ്രസ് നേതാവ് പിന്നീട് ന്യായീകരിച്ചത്. സെപ്റ്റംബർ 20ന് ഗാന്ധിജിയുടെ സബർമതി ആശ്രമത്തിനുനേർക്കുപോലും ആക്രമണമുണ്ടായി. 23ാം തീയതി പട്ടാളം രംഗത്തിറങ്ങിയതോടെയാണ് നഗരം ശാന്തമായത്. അപ്പോഴേക്കും മരണസംഖ്യ ആയിരം കടന്നു.

അഹ്മദാബാദിൻെറ മാറ്റൊലി മറ്റു നഗരങ്ങളിലുമുണ്ടായി. കൊള്ളയും കൊള്ളിവെപ്പും പൊലീസ് വെടിവെപ്പും നിത്യസംഭവങ്ങളായി. മഹാത്മാവിൻെറ ജന്മശതാബ്ദിയാഘോഷത്തിൽ പങ്കെടുക്കാനായി ഇന്ത്യയിലെത്തിയ ഖാൻ അബ്ദുൽ ഗാഫർ ഖാനെ സാമുദായിക ലഹളകൾ ഖിന്നനാക്കി. ഗുരുവിൻെറ വഴിതന്നെ ശിഷ്യനും പിന്തുടർന്നു. ഒക്ടോബർ മൂന്നു മുതൽ മൂന്നു ദിവസം അതിർത്തി ഗാന്ധി ഉപവസിച്ചു. അനുഭാവസൂചകമായി ഗുജറാത്ത് ഗവർണർ ശ്രീമന്നാരായണനും ഒരുദിവസം ഭക്ഷണം വെടിഞ്ഞു.

സാമുദായിക സൗഹാർദത്തിനുവേണ്ടി മഹാത്മാഗാന്ധി എത്രവലിയ സത്യഗ്രഹങ്ങൾ നടത്തിയതാണ്, ഹിന്ദുക്കളുടെയോ മുസ്ലിംകളുടെയോ മനോഭാവത്തിൽ എന്തെങ്കിലും മാറ്റമുണ്ടായോ? ഒന്നുമുണ്ടായില്ല എന്നതാണ് സത്യം.

1924 സെപ്റ്റംബർ 17 മുതൽ ഒക്ടോബർ 8 വരെ 21 ദിവസം നീണ്ട ഉപവാസമായിരുന്നു ഇക്കൂട്ടത്തിൽ ഏറ്റവും ഉഗ്രം. സെപ്റ്റംബർ 9, 10 തീയതികളിൽ ദൽഹിക്കടുത്ത് കോഹട്ടിൽ ഉണ്ടായ ഹിന്ദു-മുസ്ലിം ലഹളയെതുടർന്നാണ് സാമുദായികമൈത്രിക്കായി ഗാന്ധിജി ഉപവസിച്ചത്. സെപ്റ്റംബർ 17ന് മൗലാനാ മുഹമ്മദലിയുടെ ഭവനത്തിൽവെച്ചാണ് ഉപവാസതീരുമാനം പ്രഖ്യാപിച്ചത്.

ഏഴുവർഷത്തിനുശേഷം മൗലാനാ മുഹമ്മദലിയുടെ മരണംപോലും വർഗീയകലാപത്തിന് കാരണമാകുന്നത് കാണാൻ മഹാത്മാവിന് യോഗമുണ്ടായി. വട്ടമേശ സമ്മേളനത്തിൽ പങ്കെടുക്കാനായി ലണ്ടനിലെത്തിയ മുഹമ്മദലി 1931 ജനുവരി നാലിന് നിര്യാതനായി. ജറൂസലമിലാണ് ഖബറടക്കം നടത്തിയത്. ആ സമയത്ത് ഗാന്ധിജി യർവാദാ ജയിലിലായിരുന്നു. അതേവർഷം മാർച്ച് 23ന് ഭഗത്സിംഗിനെയും രാജ്ഗുരു, സുഖ്ദേവ് എന്നിവരെയും ലാഹോർ ജയിലിൽ കഴുമരത്തിലേറ്റി. തൂക്കിക്കൊലയിൽ പ്രതിഷേധിച്ച് രാജ്യത്തെമ്പാടും ഹർത്താലാചരിച്ചു. കാൺപൂരിൽ പക്ഷേ, ഹർത്താൽ ഭാഗികമായിരുന്നു. മുസ്ലിം വ്യാപാരികൾ കടയടയ്ക്കാൻ വിസമ്മതിച്ചു. മൗലാനാ മുഹമ്മദലി മരിച്ചപ്പോൾ ഹിന്ദുക്കൾ കടയടച്ചില്ല, അതുകൊണ്ട് ഭഗത്സിംഗിനെ തൂക്കിയാൽ ഞങ്ങളും അടയ്ക്കില്ല. വിലാപയാത്ര കഴിഞ്ഞുവന്ന് ഹിന്ദുക്കൾ പകരം ചോദിച്ചു. അടി കലശലായി. പിറ്റേദിവസം കടകൾ കത്തിച്ചു. കോൺഗ്രസ് നേതാവും പത്രപ്രവർത്തകനുമായിരുന്ന ഗണേശ്ശങ്കർ വിദ്യാർഥിലഹളക്കാരുടെ കുത്തേറ്റുമരിച്ചു. മൊത്തം മരണസംഖ്യ 166.

1946-48 കാലഘട്ടത്തിൽ ഗാന്ധിജിക്ക് പിടിപ്പത് പണിയായിരുന്നു. 1946 ആഗസ്റ്റ് 16ന് മുസ്ലിംലീഗുകാർ പ്രത്യക്ഷസമരദിനം കൊണ്ടാടി. കൽക്കത്തയിൽ ആയിരക്കണക്കിന് ഹിന്ദുക്കൾ കൊല്ലപ്പെട്ടു. 18ന് ഹിന്ദുക്കൾ തിരിച്ചടിച്ചു. മൃതദേഹങ്ങൾ തെരുവിൽ കാക്കയും കഴുകനും കൊത്തിവലിച്ചു. ഗുലാം സൽവാർ എന്ന സ്ഥലം എം.എൽ.എയുടെ നേതൃത്വത്തിൽ നവ്ഖാലിയിൽ ഹിന്ദുക്കൾക്കെതിരെ അക്രമം തുടങ്ങി. അതിൻെറ പ്രതിധ്വനി ബീഹാറിലെ ആറു ജില്ലകളിലുണ്ടായി. അക്രമം തുടർന്നാൽ താൻ മരണംവരെ നിരാഹാരസത്യഗ്രഹം നടത്തുമെന്ന് ഗാന്ധിജി ഭീഷണി മുഴക്കി. 1946 നവംബർ ഏഴു മുതൽ 47 മാർച്ച് രണ്ടുവരെ നവ്ഖാലിയിലെ വിവിധ ഗ്രാമങ്ങളിൽ പദയാത്ര നടത്തി, ഹിന്ദു-മുസ്ലിം മൈത്രിയുടെ സന്ദേശം പ്രചരിപ്പിച്ചു. അനന്തരം ബീഹാറിലെത്തി ഇതേ നടപടി അവിടെയും ആവർത്തിച്ചു.

1930 മാർച്ച് 12ന് ഗാന്ധിജിയും അനുചരരും ഉപ്പുസത്യഗ്രഹത്തിന് ദണ്ഡിയിലേക്ക് പുറപ്പെട്ടത് അഹ്മദാബാദിലെ സബർമതി ആശ്രമത്തിൽനിന്നായിരുന്നു. പൂർണസ്വാതന്ത്ര്യം നേടിയ ശേഷമേ ഇനി സബർമതിയിൽ തിരികെ പ്രവേശിക്കൂവെന്ന് തദവസരത്തിൽ പ്രതിജ്ഞയെടുത്തിരുന്നു. മതത്തിൻെറ അടിസ്ഥാനത്തിൽ രാജ്യം വിഭജിക്കപ്പെടും എന്നുറപ്പായപ്പോൾ ഗാന്ധജി വിലപിച്ചു: "പൂർണ സ്വാതന്ത്ര്യം ഇപ്പോഴും അകലെയാണ്... സബർമതി വളരെ ദൂരെയാണ്; നവ്ഖാലി സമീപത്തും." ആഗസ്റ്റ് എട്ടിന് പാറ്റ്നയിൽ പ്രാർഥനായോഗത്തിൽവെച്ച് അദ്ദേഹം പറഞ്ഞു: "ആഗസ്റ്റ് 15 നമ്മുടെ വിചാരണാദിനമാണ്. സ്വാതന്ത്ര്യപ്രാപ്തി ആഘോഷിക്കാനുള്ളതല്ല. അത് ഉപവാസത്തിനും നൂൽക്കാനും പ്രാർഥനക്കുമുള്ള ദിവസമാണ്."

മഹാത്മാവിൻെറ പ്രാർഥനകൾ വൃഥാവിലായി. വിഭജനത്തെതുടർന്ന് ചോരപ്പുഴയൊഴുകി. പാക്കിസ്ഥാനിൽനിന്ന് ഇന്ത്യയിലേക്കും തിരിച്ചും അഭയാർഥിപ്രവാഹമുണ്ടായി. ഹിന്ദുവും മുസൽമാനും സിഖുകാരനും കത്തിയെടുത്ത് പരസ്പരം കുത്തിക്കീറി. സെപ്റ്റംബർ ഒന്നിന് മഹാത്മാഗാന്ധി കൽക്കത്തയിൽ ഉപവാസം ആരംഭിച്ചു. നാലാം തീയതിയാകുമ്പോഴേക്കും നഗരം ശാന്തമായി, വിവിധ സമുദായ നേതാക്കൾ അഭ്യർഥിച്ചതനുസരിച്ച് ഉപവാസം അവസാനിപ്പിച്ചു. 1948 ജനുവരി 13 മുതൽ 18 വരെ ദൽഹിയിൽ വീണ്ടും ഉപവാസം, 30ന് സാമുദായിക സൗഹാർദത്തിൻെറ ബലിപീഠത്തിൽ ജീവത്യാഗം.

ഗുജറാത്തിനെ സംബന്ധിച്ചിടത്തോളം എൺപതുകളുടെ അന്ത്യംവരെ ഒരു പ്രബല
രാഷ്ട്രീയശക്തിയല്ലായിരുന്നു ബി.ജെ.പി. 1980ലെ നിയമസഭാ തെരഞ്ഞെടുപ്പിൽ അ
വർക്ക് ഒമ്പതുസീറ്റേ ലഭിച്ചുള്ളൂ. '85ൽ 12 സീറ്റുകൾ നേടി. എന്നാൽ, 1989 ആകുമ്പോ
ഴേക്കും സ്ഥിതിഗതികൾ പാടേ മാറി. അയോധ്യയിലെ ശിലാന്യാസത്തിൻെറ പശ്ചാ
ത്തലത്തിൽ നാടൊട്ടുക്ക് രാമശിലാപൂജകൾ സംഘടിപ്പിച്ച് സാമുദായികവികാരം ആ
ളിക്കത്തിച്ചു. ഗോധ്രയിൽ രാമശിലാഘോഷയാത്രക്കുനേരെ കല്ലേറുണ്ടായി. അതേതു
ടർന്ന് വർഗീയലഹള പൊട്ടിപ്പുറപ്പെട്ടു. 1990 ഫെബ്രുവരിയിലെ നിയമസഭാ തെര
ഞ്ഞെടുപ്പിൽ കോൺഗ്രസ് 33 സീറ്റ് മാത്രം ജയിച്ച് പ്രതിപക്ഷത്തായി. ബി.ജെ.പി 66ലും
ഘടകകക്ഷിയായ ജനതാദൾ 70ലും വിജയിച്ചു. ജനതാദളിലെ ചിമൻഭായ് പട്ടേൽ
ബി.ജെ.പിയുടെ പങ്കാളിത്തത്തോടെ കൂട്ടുമന്ത്രിസഭയുണ്ടാക്കി. ഒരുവർഷത്തിനകം അ
ഖിലേന്ത്യാടിസ്ഥാനത്തിൽ ദൾ-ബി.ജെ.പി സഖ്യം ശിഥിലമായി; ഗുജറാത്ത് മന്ത്രിസഭ
യിൽനിന്ന് അവർ പിന്മാറി.

വി.പി. സിംഗ് മണ്ഡൽ കമീഷൻ റിപ്പോർട്ട് നടപ്പാക്കുന്നതിലൂടെ തങ്ങളുടെ ഹിന്ദു
വോട്ടുബാങ്ക് തകർക്കാനാണ് ശ്രമിക്കുന്നതെന്നു തിരിച്ചറിഞ്ഞപ്പോൾ ബി.ജെ.പി വീ
ണ്ടും അയോധ്യാപ്രശ്നം ആളിക്കത്തിച്ചു. 1990 ഒക്ടോബർ 30ന് അയോധ്യയിൽ കർ
സേവ നടത്തുമെന്നും അതിൻെറ മുന്നോടിയായി അദ്വാനി രഥയാത്ര നടത്തുമെന്നും
പ്രഖ്യാപനമുണ്ടായി. സെപ്റ്റംബർ 25ന് ഗുജറാത്തിലെ സോമനാഥക്ഷേത്രത്തിൽനിന്ന്
അദ്വാനിയുടെ എയർകണ്ടീഷൻ ചെയ്ത ഡി.സി.എം ടൊയോട്ട പ്രയാണം ആരംഭി
ച്ചു. ഗസ്നിയിലെ മഹ്മൂദിൻെറ ആക്രമണത്തിലും പിന്നീട് ഔറംഗസീബിൻെറ ഭരണ
കാലത്തും തകർക്കപ്പെട്ട സോമനാഥക്ഷേത്രം സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം സർദാർ
പട്ടേലിൻെറ ഉൽസാഹത്തിൽ പുനർനിർമിക്കപ്പെട്ടതാണ്. ആനിലക്ക് പ്രതീകാത്മക



**സെപ്റ്റംബർ ഒന്നിന്**
**മഹാത്മാഗാന്ധി കൽക്കത്തയിൽ**
**ഉപവാസം ആരംഭിച്ചു.**
**നാലാം തീയതിയാകുമ്പോഴേക്കും**
**നഗരം ശാന്തമായി,**
**വിവിധ സമുദായ നേതാക്കൾ**
**അഭ്യർഥിച്ചതനുസരിച്ച് ഉപവാസം**
**അവസാനിപ്പിച്ചു.**
**1948 ജനുവരി 13 മുതൽ 18 വരെ**
**ദൽഹിയിൽ വീണ്ടും ഉപവാസം,**
**30ന് സാമുദായിക**
**സൗഹാർദത്തിൻെറ ബലിപീഠത്തിൽ**
**ജീവത്യാഗം.**

മായ പ്രാധാന്യവുമുണ്ട് സോമനാഥക്ഷേത്രത്തിന്.

ഒക്ടോബർ 23ന് ബീഹാറിലെ സമസ്തിപൂരിൽവെച്ച് രഥം തടയപ്പെട്ടു, അന്നുത
ന്നെ കേന്ദ്രസർക്കാറിനുള്ള പിന്തുണ ബി.ജെ.പി പിൻവലിക്കുകയും ചെയ്തു. നവം
ബർ ഏഴിന് മന്ത്രിസഭ രാജിവെച്ചു. നിരോധാജ്ഞ ലംഘിച്ച് കർസേവക്കൊരുങ്ങിയ
വർക്കുനേരെ വെടിവെപ്പുണ്ടായി, നിരവധി പേർ മരിച്ചു. 1991 മേയിൽ നടന്ന ലോക്
സഭാ തെരഞ്ഞെടുപ്പിലും ബി.ജെ.പിയുടെ മുഖ്യവിഷയം രാമക്ഷേത്രമായിരുന്നു: ''സ
രയൂനദിയുടെ ഗദ്ഗദവും അയോധ്യയുടെ വേദനയും കർസേവകരുടെ രക്തസാ
ക്ഷിത്വവും നിങ്ങൾ ഓർമിക്കുക. അമ്മമാരേ, യുവാക്കളേ, ഒരു ഹിന്ദുവിനും രാമക്ഷേ
ത്രത്തിൽനിന്ന് മുഖംതിരിക്കാനാവില്ല. രാമൻെറ ഒരു ശത്രുവിനെയും നമ്മൾ വെറു
തെ വിട്ടുകൂടാ...''

ഗുജറാത്തിൻെറ തലസ്ഥാനമായ ഗാന്ധിനഗറിൽ ലാൽകൃഷ്ണ അദ്വാനി വന്ന്
അങ്കം കുറിച്ചു. (പാവം ഗാന്ധി!) അദ്ദേഹം വൻ ഭൂരിപക്ഷത്തോടെ വിജയിക്കുകയും
ചെയ്തു. സംസ്ഥാനത്തെ 26 ലോക്സഭാ മണ്ഡലങ്ങളിൽ 20ഉം ബി.ജെ.പി പിടിച്ചു.

1992 ഡിസംബർ ആറിന് ബാബരി മസ്ജിദ് തകർന്നുവീണു. അതേതുടർന്ന് ഗുജറാ
ത്തിലെ പല നഗരങ്ങളിലും സാമുദായിക ലഹളകളുണ്ടായി. അഹ്മദാബാദിലും സൂ
റത്തിലും കലാപം ആളിക്കത്തി. പൊലീസുകാർ പതിവുപോലെ നിസ്സംഗത പാലിച്ചു.
സംസ്ഥാനത്തെ മരണസംഖ്യ 246. 1995 മാർച്ച് ആദ്യം നടന്ന നിയമസഭാ തെരഞ്ഞെ
ടുപ്പിൽ ഒറ്റക്ക് മൽസരിച്ച ബി.ജെ.പി മൂന്നിൽ രണ്ടു ഭൂരിപക്ഷത്തോടെ അധികാരത്തി
ലേറി. 182 അംഗ നിയമസഭയിൽ ബി.ജെ.പിക്ക് കിട്ടിയത് 121. തലമുതിർന്ന നേതാക്ക
ളായ കേശുഭായ് പട്ടേലും ശങ്കർസിംഗ് വഗേലയും മുഖ്യമന്ത്രിസ്ഥാനം മോഹിച്ചു. ഇ
രുവരും സ്വയംസേവകർ. പട്ടേൽ സവർണനെങ്കിൽ വഗേല പിന്നാക്ക സമുദായക്കാ
രൻ. വഗേല വാജ്പേയിയുടെ ആരാധകൻ; പട്ടേൽ അദ്വാനിയുടെ അടുത്ത ശിങ്കിടി. എം.എൽ.എമാർ അധികവും പട്ടേലിൻെറ ഭാഗത്തായിരുന്നതിനാലും അന്ന് അദ്വാനിയുടെ സുവർണകാലമായിരുന്നതിനാലും കേശുഭായ് മുഖ്യനായി.

ഏഴു മാസത്തിനകം കലാപം പൊട്ടിപ്പുറപ്പെട്ടു. പട്ടേലിൻെറയും പാർട്ടി ജനറൽ സെക്രട്ടറി നരേന്ദ്ര മോഡിയുടെയും കെടുകാര്യസ്ഥതക്കെതിരെ വഗേല പരസ്യമായി രംഗത്തുവന്നു. 54 എം.എൽ.എമാർ വഗേലക്ക് പിന്തുണ നൽകി. 1995 ഒക്ടോബറിൽ കേശുഭായിയെ ഒഴിവാക്കി, സുരേഷ് മേത്ത മുഖ്യമന്ത്രിയായി. 1996 സെപ്റ്റബർ 19ന് മേത്തയുടെ മന്ത്രിസഭയെ കേന്ദ്രം ഡിസ്മിസ് ചെയ്തു. ഇതിനോടകം ശുദ്ധ 'മതേതര'നായി മാറിക്കഴിഞ്ഞിരുന്ന ശങ്കർസിംഗ് വഗേല കോൺഗ്രസ് പിന്തുണയോടെ ബദൽ മന്ത്രിസഭയുണ്ടാക്കിയെങ്കിലും അധികകാലം പിടിച്ചുനിൽക്കാനായില്ല.

1996 മെയ്മാസത്തിൽ നടന്ന ലോക്സഭാ തെരഞ്ഞെടുപ്പിൽ ബി.ജെ.പി 16 ഇടത്ത് വിജയിച്ചു. ഹവാലാ കേസിൽപെട്ട അദ്വാനി മൽസരരംഗത്തുനിന്ന് വിട്ടുനിന്നു. ഗാന്ധിനഗർ സീറ്റിൽ എ.ബി. വാജ്പേയി മൽസരിച്ച് ജയിച്ചു. 1998 ഫെബ്രുവരിയിൽ ലോക്സഭാ തെരഞ്ഞെടുപ്പിനൊപ്പം ഗുജറാത്ത് നിയമസഭയിലേക്കും വോട്ടെടുപ്പ് നടന്നു. ലോക്സഭാ സീറ്റുകൾ 16ഉം ബി.ജെ.പി നിലനിറുത്തി. ഗാന്ധിനഗറിൽനിന്ന് അദ്വാനി വീണ്ടും തെരഞ്ഞെടുക്കപ്പെട്ടു. നിയമസഭയിലേക്ക് ബി.ജെ.പി 117ൽ വിജയിച്ചപ്പോൾ കോൺഗ്രസിന് 53ഉം വഗേലയുടെ ആർ.ജെ.പിക്ക് മൂന്നും സീറ്റേ കിട്ടിയുള്ളൂ. മുൻ മുഖ്യമന്ത്രി ഛബിൽദാസ് ഗുപ്ത, പി.സി.സി പ്രസിഡൻറ് സി.ഡി. പട്ടേൽ, ആർ.ജെ.പി നേതാക്കളായ ദിലീപ് പരേഖ്, വിപുൽ ചൗധരി എന്നിവരൊക്കെ തോറ്റുതൊപ്പിയിട്ടു. കേശുഭായ് പട്ടേൽ ഒരിക്കൽകൂടി സംസ്ഥാനത്തിൻെറ ഭരണസാരഥ്യം ഏറ്റെടുത്തു.

കേശുഭായിയുടെ ഭരണകാലത്ത് സംസ്ഥാനത്ത് സാമുദായിക സംഘർഷം വ്യാപിച്ചു. ഇത്തവണ ക്രിസ്ത്യാനികളുടെ നേർക്കാണ് സംഘപരിവാർ ശ്രദ്ധകേന്ദ്രീകരിച്ചത്. ഗുജറാത്തിലെ ആദിവാസി മേഖലയിൽ നടക്കുന്ന മതപരിവർത്തനങ്ങളെപ്പറ്റി ആർ.എസ്.എസ് നേതൃത്വം ആശങ്കാകുലരായിരുന്നു. തെക്കൻ ഗുജറാത്തിലെ ഡാങ്ങ്സ് ജില്ലയിൽ 1981നുശേഷം ക്രിസ്ത്യാനികളുടെ എണ്ണം 416 മടങ്ങ് വർധിച്ചിട്ടുണ്ടെന്ന് വിശ്വഹിന്ദു പരിഷത്ത് ആരോപിച്ചു. മതപരിവർത്തനത്തിനായി മാത്രം വിവിധ ക്രിസ്ത്യൻ ഗ്രൂപ്പുകൾ പ്രതിവർഷം 4500 കോടി രൂപ ഇന്ത്യയിൽ ചെലവഴിക്കുന്നുണ്ടെന്നും അവർ കുറ്റപ്പെടുത്തി.

തുടക്കം രാജ്കോട്ടിലായിരുന്നു. ഐ.പി മിഷൻ സ്കൂളിലെ ഹിന്ദുവിദ്യാർഥിനികൾക്ക് അധ്യാപകർ ബൈബിൾ വിതരണം ചെയ്തതിൽ പ്രതിഷേധിച്ച് ബജ്റംഗ്ദൾ

പ്രവർത്തകർ സ്കൂളിലെത്തി ബൈബിൾ കത്തിച്ചു. ജൂലൈ മധ്യത്തിൽ വസ്തുതർക്കത്തെതുടർന്ന് സൂറത്ത് ജില്ലയിലെ ഒരു ഗ്രാമത്തിൽ ഹിന്ദു-ക്രിസ്ത്യൻ ആദിവാസികൾ തമ്മിൽ ഏറ്റുമുട്ടി. മിഷനറിമാർ നടത്തുന്ന സ്കൂൾകെട്ടിടം തകർക്കപ്പെട്ടു. ഇരുഭാഗത്തും സ്വത്തുനാശമുണ്ടായി.

ക്രിസ്ത്യാനികളായ ആദിവാസികൾ ഒരു ഹിന്ദുക്ഷേത്രം ആക്രമിച്ച് വിഗ്രഹം തകർക്കുകയും ശ്രീകോവിലിൽ കുരിശ് നാട്ടുകയും ചെയ്തതാണ് പ്രകോപനമെന്നു പറയുന്നു, ബജ്റംഗ്ദൾ ആഞ്ഞടിച്ചു. 1998 ഡിസംബറിലെ അവസാനത്തെയാഴ്ച ഹിന്ദു-ക്രിസ്ത്യൻ ഏറ്റുമുട്ടലുകൾ കൊണ്ട് ഡാങ്സ് ജില്ല വാർത്താപ്രാധാന്യം നേടി. ആറു പള്ളികളും രണ്ടു സ്കൂളുകളും നിരവധി വാഹനങ്ങളും അഗ്നിക്കിരയായി. സൂറത്ത് ജില്ലയിലേക്കും അക്രമം വ്യാപിച്ചു. അവിടെയും രണ്ടു പള്ളികൾ ചാമ്പലായി. 1998ന്റെ രണ്ടാം പകുതിയിൽ തെക്കൻ ഗുജറാത്തിൽ മാത്രം ക്രിസ്ത്യാനികൾക്കെതിരെ 40 അക്രമസംഭവങ്ങളുണ്ടായി.

ഏതാണ്ട് ഇതേകാലത്തുതന്നെയാണ് മധ്യപ്രദേശിലെ ഝാബുവായിൽ കന്യാസ്ത്രീകളെ മാനഭംഗപ്പെടുത്തിയതും ഒറീസയിലെ മനോഹർപൂരിൽ ഗ്രഹാം സ്റ്റ്യുവർട്ട് സ്റ്റെയിൻസ് എന്ന മിഷനറിയെയും രണ്ടു കുട്ടികളെയും ചുട്ടുകൊന്നതും. ക്രിസ്ത്യാനികൾക്കെതിരായ അക്രമം ലോകവ്യാപകമായ പ്രതിഷേധത്തിനിടയാക്കി. ''കൊലപാതകം, കൊലപാതകവും ബലാൽസംഗം, ബലാൽസംഗവുമാണ്. കുറ്റവാളി ഏതു ജാതിക്കാരനോ സമുദായക്കാരനോ എന്നത് പ്രശ്നമല്ല'' -പ്രധാനമന്ത്രി പ്രഖ്യാപിച്ചു. 1999 ജനുവരി 30ന് (രക്തസാക്ഷിദിനം) ഉപവാസമനുഷ്ഠിച്ച് വാജ്പേയി മഹാത്മാഗാന്ധിയുടെ പാത പിന്തുടർന്നു.

കാർഗിൽയുദ്ധം കൊടുമ്പിരിക്കൊണ്ട 1999 ജൂലൈയിൽ അഹ്മദാബാദിൽ സാമുദായിക സംഘർഷം ഉടലെടുത്തു. ലോകകപ്പ് ക്രിക്കറ്റ് മൽസരത്തിൽ ഇന്ത്യ പാക്കിസ്ഥാനെ തോൽപിച്ചതായിരുന്നു പ്രകോപനം. ആഹ്ലാദപ്രകടനം നടത്തിയ ബജ്റംഗ്ദൾ പ്രവർത്തകർ പാക്കിസ്ഥാനും മുസ്ലിംകൾക്കുമെതിരെ ആഭാസകരമായ മുദ്രാവാക്യങ്ങൾ മുഴക്കി. പ്രകോപിതരായ മുസ്ലിം യുവാക്കൾ അവരെ ചോദ്യം ചെയ്തു. ജൂലൈ 20നും ആഗസ്റ്റ് ഒന്നിനുമിടക്ക് സ്ഥിതിഗതികൾ നിയന്ത്രണാതീതമായി. 27ാം തീയതി നാലുപേർ കത്തിക്കുത്തിൽ മരിച്ചു. ലക്ഷക്കണക്കിന് രൂപയുടെ സ്വത്തുക്കൾ അഗ്നിക്കിരയായി. ഗണേശ് ഉൽസവത്തോടനുബന്ധിച്ച് സൂറത്തിലും സെപ്റ്റംബറിൽ ചെറുകിട ലഹളകളുണ്ടായി.

സംസ്ഥാനത്ത് നിലനിന്ന സാമുദായിക സംഘർഷവും ഹിന്ദുത്വവികാരവും 1999 ഒക്ടോബറിലെ തെരഞ്ഞെടുപ്പിൽ ബി.ജെ.പിക്ക് ഗുണകരമായി. 20 ലോക്സഭാ സീറ്റുകൾ പാർട്ടി കൈയടക്കി. ടി.എൻ. ശേഷൻ എതിരാളിയായി വന്നിട്ടും ഗാന്ധിനഗറിൽ അദ്വാനി വിജയിച്ചു. കോൺഗ്രസ് ടിക്കറ്റിൽ മൽസരിച്ച ശങ്കർസിംഗ് വഗേലയും തെരഞ്ഞെടുക്കപ്പെട്ടു.

ഭരണത്തിന്റെ നാനാമേഖലകളിലും പരാജയമെന്നു തെളിയിച്ച കേശുഭായ് പട്ടേലിനെ മുഖ്യമന്ത്രിസ്ഥാനത്തുനിന്ന് മാറ്റാൻ കേന്ദ്രനേതൃത്വം നിർബന്ധിതമായി. ആർ.എസ്.എസ് പ്രചാരകനായിരുന്ന നരേന്ദ്രമോഡിക്കാണ് മുഖ്യമന്ത്രിയാകാൻ കുറിവീണത്. ഇക്കഴിഞ്ഞ ദിവസമാണ് മോഡി രാജ്കോട്ടിൽനിന്ന് നിയമസഭയിലേക്ക് തെരഞ്ഞെടുക്കപ്പെട്ടത്. 1998ൽ ബി.ജെ.പി സ്ഥാനാർഥിക്ക് ലഭിച്ചതിന്റെ പകുതി ഭൂരിപക്ഷമേ മുഖ്യമന്ത്രിയായിരുന്നിട്ടും മോഡിക്ക് കിട്ടിയുള്ളൂ. കേശുഭായ് പട്ടേൽ അനാരോഗ്യം ഭാവിച്ച് പ്രചാരണരംഗത്തുനിന്ന് വിട്ടുനിന്നു. കേശുഭായിയെ മുഖ്യമന്ത്രിസ്ഥാനത്തുനിന്ന് മാറ്റിയതിൽ പ്രതിഷേധിച്ച് പട്ടേൽസമുദായക്കാർ ബി.ജെ.പിയോട് നീരസം പ്രകടിപ്പിച്ചു. രാമക്ഷേത്രനിർമാണം എന്ന പ്രഖ്യാപിത ലക്ഷ്യത്തിൽനിന്ന് പാർട്ടി പിന്നാക്കം പോകുന്നത് വി.എച്ച്.പിയെയും ബജ്റംഗ്ദളിനെയും ചൊടിപ്പിച്ചു. രാജ്കോട്ടിനൊപ്പം ഉപതെരഞ്ഞെടുപ്പ് നടന്ന സയാജിഗഞ്ചിലും ബഹുവയിലും കോൺഗ്രസ് സ്ഥാനാർഥികൾ വൻ ഭൂരിപക്ഷത്തോടെ വിജയിച്ചു.

ബി.ജെ.പിക്ക് ഒറ്റക്ക് ഭരിക്കാൻ ഭൂരിപക്ഷമുള്ള ഒരേയൊരു സംസ്ഥാനമാണ് ഗുജറാത്ത്. അവിടെ 2003 ഫെബ്രുവരിയിൽ നിയമസഭാ തെരഞ്ഞെടുപ്പ് നടക്കാനിരിക്കുന്നു. ഏതാണ്ട് രാജ്നാഥ് സിംഗിന്റെ വിധിയാണ് നരേന്ദ്രമോഡിയെ കാത്തിരിക്കുന്നത് എന്നും ഉറപ്പായിരിക്കുമ്പോഴാണ് സാമുദായിക ലഹളകൾ പൊട്ടിപ്പുറപ്പെടുന്നത്.

വിഭജനത്തിനുമുമ്പും ശേഷവും സാമുദായിക സംഘർഷത്തിന് കുപ്രസിദ്ധി നേടിയ പട്ടണമാണ് ഗോധ്ര. ജനസംഖ്യയുടെ 35 ശതമാനത്തിലധികം മുസ്ലിംകളാണ്. സ്വാതന്ത്ര്യപ്രാപ്തിക്കുമുമ്പ് മുസ്ലിംലീഗിന്റെ ശക്തികേന്ദ്രമായിരുന്നു ഗോധ്ര. അവിടത്തെ ഘഞ്ചി മുസ്ലിംകൾ പ്രായേണ വിദ്യാവിഹീനരും കലാപകുതുകികളുമാണ്. വിഭജനത്തിനുശേഷം ഒരുകൂട്ടം സിന്ധി അഭയാർഥികൾ പട്ടണത്തിലെത്തുകയും അവരും ഘഞ്ചികളുമായി സംഘർഷം ഉടലെടുക്കുകയും ചെയ്തു. ഗോധ്രയിലെ മറ്റു ഹിന്ദുക്കളെ അപേക്ഷിച്ച് സാമുദായികവാദികളായിരുന്നു സിന്ധികൾ. വിഭജനത്തിന്റെ തിക്തഫലങ്ങൾ ഏറെ അനുഭവിച്ചവരാണ് അവർ.

**ഏതാണ്ട് ഇതേകാലത്തുതന്നെയാണ് മധ്യപ്രദേശിലെ ഝാബുവായിൽ കന്യാസ്ത്രീകളെ മാനഭംഗപ്പെടുത്തിയതും ഒറീസയിലെ മനോഹർപൂരിൽ ഗ്രഹാം സ്റ്റ്യുവർട്ട് സ്റ്റെയിൻസ് എന്ന മിഷനറിയെയും രണ്ടു കുട്ടികളെയും ചുട്ടുകൊന്നതും. ക്രിസ്ത്യാനികൾക്കെതിരായ അക്രമം ലോകവ്യാപകമായ പ്രതിഷേധത്തിനിടയാക്കി. "കൊലപാതകം, കൊലപാതകവും ബലാൽസംഗം, ബലാൽസംഗവുമാണ്. കുറ്റവാളി ഏതു ജാതിക്കാരനോ സമുദായക്കാരനോ എന്നത് പ്രശ്നമല്ല" -പ്രധാനമന്ത്രി പ്രഖ്യാപിച്ചു.**

1948നും 1980നുമിടക്ക് ഗോധ്രയിൽ നാലുതവണ ഗുരുതരമായ ലഹളകൾ നടന്നു. 1965ൽ നിരവധി വീടുകൾ ചാമ്പലാക്കി, കത്തിക്കുത്തിലും വെടിവെപ്പിലുമായി നാലുപേർ മരിക്കുകയും ചെയ്തു. 1980 ഒക്ടോബറിനും 81 സെപ്റ്റംബറിനുമിടക്ക് പലതവണ ലഹളകൾ ആവർത്തിച്ചു. ഒക്ടോബർ 29ന് രണ്ടു കച്ചവടക്കാർ തമ്മിലുണ്ടായ തർക്കം കലാപമായിമാറി. ഒട്ടേറെ വീടുകൾ അഗ്നിക്കിരയായി. അഞ്ച് അംഗങ്ങളുള്ള ഒരു സിന്ധികുടുംബം ജീവനോടെ ചുട്ടെരിക്കപ്പെട്ടു. 1981 ആഗസ്റ്റ് ഒന്നാം തീയതി രണ്ടു മുസ്ലിംകൾ കൊല്ലപ്പെട്ടു; പിറ്റേന്ന് രണ്ടു ഹിന്ദുക്കളും. 1989ൽ രാമശിലാപൂജയോടനുബന്ധിച്ചും 92ൽ ബാബരി മസ്ജിദ് തകർച്ചയോടനുബന്ധിച്ചും ഗോധ്ര കലാപകലുഷിതമായി.

ഗോധ്രയുടെ പശ്ചാത്തലവും പൂർവചരിത്രവും വെച്ചുനോക്കുമ്പോൾ തീവണ്ടിക്ക് തീകൊളുത്തിയ സംഭവം തികച്ചും യാദൃച്ഛികം എന്നുപറഞ്ഞുകൂടാ. തീകൊളുത്തപ്പെട്ട വണ്ടി സബർമതി എക്സ്പ്രസായിരുന്നുവെന്നതിനുമുണ്ട് പ്രതീകാത്മകപ്രാധാന്യം. അക്രമികളെ പിന്തിരിപ്പിക്കുന്നതിലും രക്ഷാപ്രവർത്തനം നടത്തുന്നതിലും പൊലീസ്-റെയിൽവേ-ഫയർഫോഴ്സ് അധികാരികളുടെ ഭാഗത്തുനിന്നുണ്ടായ അലംഭാവവും നമ്മുടെ നാട്ടിലെ പൊതുനിലവാരത്തിലുള്ളതുതന്നെ. ഗോധ്ര സംഭവത്തിന് തിരിച്ചടി ഉടനുണ്ടാകുമെന്നുറപ്പായിരുന്നെങ്കിലും സംഘർഷസാധ്യതയുള്ളിടങ്ങളിൽ അർധ സൈനിക വിഭാഗങ്ങളെ വിന്യസിക്കാതിരുന്ന ഗുജറാത്ത് സർക്കാറിന്റെ ജാഗ്രതക്കുറവും കലാപം പടരുമ്പോൾ കൈകെട്ടിനിന്ന നിയമപാലകരുടെ കർത്തവ്യബോധവും പരസ്പരപൂരകമാണ്.

ഗോധ്ര സംഭവത്തോട് അഞ്ചരക്കോടി ഗുജറാത്തികൾക്കുള്ള പ്രതിഷേധമാണ് പ്രകടിപ്പിക്കപ്പെടുന്നത് എന്നഭിപ്രായപ്പെട്ട നരേന്ദ്ര മോഡിയെ എത്ര അഭിനന്ദിച്ചാലാണ് മതിവരിക? കൊതിതീരുക? വരുന്ന നിയമസഭാ തെരഞ്ഞെടുപ്പുവരെ ഈ ടെമ്പോ നിലനിറുത്താനായാൽ ബി.ജെ.പിക്ക് ജയം സുനിശ്ചിതം. സബർമതി എത്ര ദൂരെയാണ്?